ലഘുപത്രിക നമ്പർ ൯.

# മസൂരി, പൊക്കൻ,

## ഗോവസൂരിപ്രയോഗം.



(ഒരു മസൂരിരോഗി.)

## മസൂരികൊണ്ടുള്ള അത്യാഹിതങ്ങൾ—അന്ധത, അംഗഭംഗം, വൈരൂപ്യം, മരണം.

മസൂരിനിരോധകമായ ഏകമാർഗ്ഗം, ഗോവസൂരിപ്രയോഗം.

പൊതുജനാരോഗ്യഡിപ്പാർട്ടുമെൻറ്,
തിരുവിതാംകൂർ.
൧൧൧൭.

# മസൂരി, പൊക്കൻ;

## ഗോവസൂരിപ്രയോഗം.



ഭയങ്കരമാണെങ്കിലും നിശ്ചയമായും നിവാര്യമായ ഒരു രോഗമാണ് മസൂരി. ഇതു് നിയന്ത്രണാധീനമായിത്തീർന്നിട്ട് ഉദ്ദേശം ഒന്നര ശതാബ്ദമേയാകുന്നുള്ളു. ഗോവസൂരിപ്രയോഗത്തിന്റെ സുപ്രസിദ്ധ ജനയിതാവായ 'ജന്നർ', ഈ രക്ഷാമാർഗ്ഗം കണ്ടുപിടിക്കുന്നതിനു മുമ്പ്, ഈ രോഗത്തിന്റെ ഭീകരബാധയാൽ സംഭവിച്ചുകൊണ്ടിരുന്ന ജീവനാശവും മററു ദുരിതങ്ങളും എത്രയും ദാരുണമായിരുന്നു. എന്നാൽ, ഗോവസൂരിപ്രയോഗം പ്രചുരപ്രചാരമായതോടുകൂടി, മസൂരി മിക്കവാറും നാമാവശേഷമായിത്തീർന്നിട്ടുണ്ട്. പല പാശ്ചാത്യരാജ്യങ്ങളും ഇതിന് ഉത്തമ സാക്ഷ്യം വഹിക്കുന്നു. തിരുവിതാംകൂറിൽതന്നെ അത്യുൽക്കടമായ മസൂരി മഹാമാരികൾ അടുത്ത കാലംവരെ കൂടക്കൂടെ ഉണ്ടായിക്കൊണ്ടിരുന്നതു് എല്ലാവർക്കും അറിവുള്ളതാണല്ലോ. സാർവ്വത്രികമായ ഗോവസൂരിപ്രയോഗസംരംഭത്തിന്റെ പരിണതഫലമായി, നാട്ടിലെ ബഹുഭൂരിപക്ഷം ജനങ്ങളും [illegible] സുരക്ഷിതരായിത്തീർന്നിട്ടുണ്ട്. ഇതിന്റെ പ്രതിഫലനമായിട്ടാണ് മസൂരിബാധയിൽ അഭൂതപൂർവ്വമായ ഒരു കുറവു സംഭവിച്ചിട്ടുള്ളതു്. മസൂരിയുടെ ആവിർഭാവം ഏതൊരു നാട്ടിനും, പൊതുജനാരോഗ്യപരമായ ഒരു അപമാനമായി കരുതേണ്ടിയിരിക്കുന്നു.

**രോഗകാരണവും പകരുന്ന രീതിയും.**

മസൂരിബാധയെ ദേവീകോപമായും ഭൂതപ്രേതാദിപിശാചുക്കളുടെ പ്രപീഡനമായും അജ്ഞരായ പല ഗ്രാമീണരും വിശ്വസിച്ചുപോരുന്നു. ഈ രോഗത്തിനു കാരണം അതിസൂക്ഷ്മമായ ഒരുതരം അണുക്കളാകുന്നു. ഈ അണുക്കൾ മസൂരിരോഗികളുടെ ശരീരത്തിലും, അവരുടെ വിസർജ്ജ്യവസ്തുക്കളിലും, അവരുപയോഗിക്കുന്ന വസ്ത്രങ്ങൾ, പാത്രങ്ങൾ, ശയ്യോപ

G. P. T. 399-7,000. 16-2-1115.

കരണങ്ങൾ മുതലായ സാധനങ്ങളിലും ധാരാളം കാണും. അതിനാൽ മസൂരിരോഗികളോട് സംസർഗ്ഗം ചെയ്യുമ്പോഴും, അവരുടെ സാധനസാമഗ്രികളെ കൈകാര്യം ചെയ്യുന്നതിലും, പ്രത്യേകം സൂക്ഷിക്കാത്തപക്ഷം രോഗം മററുള്ളവക്കും എളുപ്പം ബാധിച്ചേക്കാം. മസൂരിവിഷാണുക്കൾ വായുമണ്ഡലത്തിൽക്കൂടി ഉദ്ദേശം അരമൈലോളം പറന്നുപററാമെന്നാണ് ഗവേഷകന്മാരുടെ അഭിപ്രായം. ഈ അണുക്കൾ ശ്വാസപഥത്തിൽക്കൂടി ശരീരത്തിൽ കടക്കുന്നതായിട്ടാണ് വിശ്വസിക്കപ്പെട്ടിട്ടുള്ളതു്.

രോഗസ്വഭാവം.

---

അണുക്കൾ സംക്രമിച്ച് ൧൨ ദിവസം കഴിയുമ്പോൾ പനി, തലവേദന, നട്ടുവേദന, ഛർദ്ദി, കുളിര് ഇവയോടുകൂടി രോഗം ആരംഭിക്കുന്നു. പനിച്ച് മൂന്നു നാലു ദിവസമാകുമ്പോഴാണ് കുരുക്കൾ പ്രത്യക്ഷപ്പെടുന്നതു്. രോഗത്തിൻെറ ഗുരുലഘുത്വം, കുരുക്കളുടെ സംഖ്യയേയും സ്വഭാവത്തേയും ആശ്രയിച്ചിരിക്കും. രോഗബാധ ശാന്തമായിരുന്നാൽ ഏതാനും കുരുക്കൾമാത്രമേ ഉണ്ടായിരിക്കയുള്ളു. ശരീരം മുഴുവനും കുരുക്കൾ നിറഞ്ഞു എല്ലാംകൂടി ചേന്നു ഒരു വ്രണപടലമായിത്തീരുന്ന സ്വഭാവത്തിലുള്ള മസൂരി കഠിനവും അത്യാപല്ക്കരവുമാണ്. 'രക്തയണലി' ബാധിച്ചാൽ കുരുക്കളിൽക്കൂടി രക്തസ്രാവമുണ്ടാകയും, 'കറുത്തയണലി' പിടിപെടുമ്പോൾ രക്തം അവിടവിടെ കെട്ടിക്കിടന്നു ശരീരം കരിനീലിച്ചു ബീഭത്സമാംവണ്ണം വികൃതമാവുകയും ചെയ്യുന്നു. അത്യുഗ്രമായ ഈ രൂപങ്ങളിൽ മസൂരി ബാധിക്കുന്നതു് മരണാന്തമായി കലാശിക്കാനെ മാർഗ്ഗമുള്ളു. മസൂരിരോഗികളിൽ ൨൫ മുതൽ ൪൦ ശതമാനംവരെയും മരിക്കുന്നതായിട്ടാണ് കാണുന്നതു് രക്ഷപ്പെടുന്നവരിൽ പലക്കും, അന്ധത, ബധിരത, അംഗഭംഗം, വൈരൂപ്യം മുതലായ ശാശ്വതവൈകല്യങ്ങൾ സംഭവിക്കുന്നു.

ചികിത്സയും ശുശ്രൂഷയും.

---

മസൂരിബാധ പല പ്രകാരേണയും ആപന്നിബിഡമായതുകൊണ്ട് രോഗിയെ സവിശേഷമായ ശ്രദ്ധയോടുകൂടി ചികിത്സിക്കയും ശുശ്രൂഷിക്കയും ചെയ്യേണ്ടതാകുന്നു. ശുശ്രൂഷയിൽ നല്ല പരിചയവും പ്രാപ്തിയും സിദ്ധിച്ചവരെ മാത്രമേ ഇതിലേക്കു നിയോഗിക്കാവു. മസൂരരോഗികളെ പരിചരിക്കാൻ മദ്യപാനികളേയും മന്ത്രവാദികളേയും ഏർപ്പെടുത്തുന്ന സമ്പ്രദായം നാട്ടിൻപുറങ്ങളിൽ പല സ്ഥലങ്ങളിലും കാണുന്നുണ്ട്. ഇതു തുലോം ഗർഹണീയവും ആപൽക്കരവുമത്രെ. മസൂരിക്കു സഹജമായുള്ള

ഴാണ് ശരീരത്തിൽ പ്രത്യക്ഷപ്പെടുന്നത്. ഇവ ഒരേ പ്രായത്തിലുള്ളവയായിരിക്കും. മുഖത്തിലും കൈകാലുകളിലുമാണ് അധികം ഉണ്ടായിരിക്കുന്നത്. ഉള്ളംകാൽ ഉള്ളംകൈകൾ ഇവയിൽ അനവധി കുരുക്കൾ ഉണ്ടെങ്കിൽ അവ മസൂരിതന്നെയാണെന്ന അസന്ദിഗ്ദ്ധമായി പറയുന്നതിനുള്ള മതിയായ ലക്ഷണങ്ങളായിരിക്കും. മസൂരിക്കുരുക്കൾ തൊലിയുടെ അധോഭാഗത്തുനിന്ന് പൊന്തിവരുന്നതും കട്ടിയുള്ളതുമായിരിക്കും; പൊഴിഞ്ഞുപോകുന്നതിന കൂടുതൽ ദിവസം ആവശ്യമുണ്ട്. മസൂരി പ്രായഭേദമെന്യേ ആർക്കും ബാധിക്കാം. ഇതു് മരണഹേതുകമായിത്തീരാവുന്നതുമാണ്. ഗോവസൂരിപ്രയോഗംകൊണ്ട് മസൂരിയെ തടയാമെന്നുള്ളതും സുനിശ്ചിതമായ ഒരു വസ്തുതയാകുന്നു.

പൊക്കനാകട്ടെ, മിക്കവാറും പ്രായംകുറഞ്ഞവൎക്കുണ്ടാകുന്ന ഒരു രോഗമാണ്. ഇതു് മരണാന്തമായിത്തീരുന്നതു് ഏററവും അസാധാരണമത്രെ. ഇതിൻെറ കുരുക്കൾ അല്പമായ പനിയോടുകൂടിയോ, പനി ലേശവുമില്ലാതെയോ, ഒരു ദിവസംകൊണ്ടുതന്നെ ശരീരത്തിൽ പ്രത്യക്ഷപ്പെടുന്നു. അവയുടെ ആധിക്യം ഉടലിലായിരിക്കും. കുരുക്കളുടെ പ്രായത്തിൽ വളരെ വൈവിധ്യമുണ്ടായിരിക്കുന്നതാണ്. തൊലിപ്പുറത്തുള്ള പൊള്ളലുകൾപോലെയായിരിക്കും അവയുടെ രൂപം. അവ പാകമായി പൊഴിഞ്ഞുപോകുന്നതു് അതിവേഗത്തിലാകുന്നു. അവയുടെ വലിപ്പവും കാഠിന്യവും മസൂരിയെ അപേക്ഷിച്ച് തുലോം കുറവാണ്. പൊക്കനെ തടയുന്നതിന് ഗോവസൂരിപ്രയോഗം ലേശവും പൎയ്യാപ്തമല്ല.

## ഗോവസൂരിപ്രയോഗം.

ഗോവസൂരിപ്രയോഗമത്രെ മസൂരിനിരോധകമായ രക്ഷാകവചം മസൂരിനിവാരണത്തിനുള്ള ഏകമാൎഗ്ഗം. ഈ പ്രയോഗത്തിൻെറ ഫലം പ്രായേണ മൂന്നു വൎഷം കഴിയുമ്പോൾ കുറഞ്ഞുതുടങ്ങുന്നു. അതുകൊണ്ട് ഇതു് ആദ്യമായിചെയ്യുന്നതുകൂടാതെ ആവൎത്തിച്ച് ചെയ്യേണ്ടതായുംവരും;



ഗോവസൂരിപ്രയോഗംകൂടാതെ അരക്ഷിതരായിരിക്കുന്ന കുഞ്ഞുങ്ങളെ മസൂരി ഭയങ്കരമായി ബാധിക്കാനും അവരിൽ പലരും മരിക്കാനും ഇടയാകും. പ്രസവിച്ച് ആറുമാസമാകുമ്പോഴ്തന്നെ എല്ലാ കുഞ്ഞുങ്ങൾക്കും അച്ചുകുത്തു വേണ്ടതാണ്.



വിദ്യാലയജീവിതത്തിന്റെ പ്രാരംഭപരിണാമഘട്ടങ്ങളിലും ഈ പ്രയോഗം ആവർത്തിക്കേണ്ടതാകുന്നു.

മസൂരിമഹാമാരികൾ ഉണ്ടാകുന്ന കാലങ്ങളിലും മസൂരിരോഗികളോട് ഇടപെടുന്നയവസരങ്ങളിലും അച്ചുകുത്തു വീണ്ടും നടത്തുന്നതുത്തമം.

ഈ പ്രയോഗത്തിനാവശ്യമുള്ള പരിശുദ്ധമായ ഗോവസൂരിപ്പഴുപ്പ് തിരുവനന്തപുരം പബ്ലിക്ക്ഹെൽത്തു ലാബ്ബോട്ടറിയിൽ നിന്നും തയ്യാറാക്കി വാക്സിനേററന്മാർക്കു വിതരണം ചെയ്തുവരുന്നു.

അച്ചുകുത്തുന്നതിനുമുമ്പ് തൽസ്ഥാനം സോപ്പുകൊണ്ടു കഴുകി വൃത്തിയാക്കണം. കുത്തിവയ്ക്കുന്നതിനുള്ള സൂചി യഥാവിധി ശുദ്ധമാക്കണം. കുത്തിവച്ചുകഴിഞ്ഞാൽ ഗോവസൂരിപ്പഴുപ്പ് തുടച്ചുകളയാതെ അതു വേണ്ടപോലെ ഉണങ്ങാൻ അനുവദിക്കണം.

ഈ പ്രയോഗം അത്യന്തം നിർദ്ദോഷമാണെന്നു മാത്രമല്ല, ഒരു വലിയ വിപത്തിൽനിന്നും രക്ഷ നൽകുകയും ചെയ്യുന്നു.

അച്ചുകുത്തിയിട്ടുള്ളവർക്കും, മസൂരി പിടിപെടുന്നുണ്ടെന്നു ഒരാക്ഷേപം ചിലപ്പോൾ കേൾക്കാം. ഈ പ്രയോഗം ഒരിക്കൽ ചെയ്തു അതി

ന്റെ ഫലം നശിച്ചതിനുശേഷം, അതു് ആവൎത്തിക്കാതിരുന്നാൽ മസൂരി ബാധിക്കുന്നതിൽ എന്താണത്ഭുതം? മസൂരിവിഷാണുക്കൾ ശരീരത്തിൽ കടന്നു രോഗം അംകുരിച്ചുപോയതിനുശേഷം ഗോവസൂരിപ്രയോഗം ചെയ്യിക്കുന്നതുകൊണ്ടു് രോഗത്തെ തടയാൻ കഴിഞ്ഞില്ലെന്നുവരുന്നതും സ്വാഭാവികമാണു്. ഗോവസൂരിപ്രയോഗം ചെയ്യിച്ചിട്ടുള്ളവൎക്കു മസൂരി ബാധിച്ചാൽതന്നെയും, രോഗകാഠിന്യം എത്രയും കുറഞ്ഞിരിക്കാനെ ഇടയുള്ളു.



---

തിരുവിതാംകൂർ
സൎക്കാർ അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടതു്.
൧൧൧൮.